# നഷ്ടപ്രശ്നവിധികൾ

ഇതിൽ
ഭാഷാവ്യാഖ്യാനത്തോടുകൂടിയ
ആര്യാസപ്തതിയും
ഷൾപഞ്ചാശികയും
അടങ്ങിയിരിക്കുന്നു.

---


ടി. സി. പരമേശ്വരൻമൂസ്സത് അവർകളുടെ
ഭാഗിനേയനും ശിഷ്യനുമായ
പണ്ഡിതൻ, സി. കെ. വാസുദേവൻ മൂസ്സത്
അവർകളാൽ
പരിശോധിക്കപ്പെട്ടത്.


---


തൃശ്ശിവപേരൂർ,
ഭാസം അച്ചുകൂടത്തിൽ
അച്ചടിച്ചത്.
൧൧൦൩.


---



വില അണ ൪.

# ആര്യാസപ്തതി

ഗുരൂണാം ചരണാംഭോജപരാഗപരമാണവഃ
മനോമുകുരമസ്മാകം പുനീയുരനുസന്തതം. ൧

ഗുരുഭൂതന്മാരുടെ പാദാരവിന്ദമാകുന്ന പരമാണുപരാഗങ്ങൾ നൊമ്മളുടെ മനസ്സാകുന്ന കണ്ണാടിയെ എല്ലാപ്പോഴും ശുദ്ധമാക്കി ചെയ്യട്ടെ.

പ്രശ്നഗ്രന്ഥത്തെ ഉണ്ടാക്കുവാൻ തുടങ്ങുന്ന ആചാര്യൻ അവിഘ്നപരിസമാപ്തിക്കായിക്കൊണ്ട് ഇഷ്ടദേവതാനമസ്കാരത്തെ ചെയ്തതിനുശേഷം പ്രാരംഭിക്കുവാനിച്ഛിക്കുന്നതിനെ പ്രതിജ്ഞ ചെയ്യുന്നു:—

രവിശശികുജബുധഗുരുഭൃഗു-
രവിജഗണേശാൻ പ്രണമ്യ ഭക്ത്യാദൌ
വക്ഷ്യേഹം സ്പഷ്ടതരം
പ്രശ്നജ്ഞാനം ഹിതായ ദൈവവിദാം. ൨

ആദിത്യൻ, ചന്ദ്രൻ, ചൊവ്വ, ബുധൻ, വ്യാഴം, ശുക്രൻ, ശനി എന്നീ ഗ്രഹങ്ങളേയും ഗണപതിയേയും ആദിയിങ്കൽ ഭക്തിയോടുകൂടെ നമസ്കരിച്ചിട്ടു ഞാൻ ദൈവജ്ഞന്മാൎക്കു (ജ്യോതിഷികൾക്കു) ജ്ഞാനാഭിവൃദ്ധിക്കായിക്കൊണ്ടു പ്രശ്നജ്ഞാനത്തെ ഏറ്റവും സ്പഷ്ടമായ വിധത്തിൽ പറയുന്നുണ്ട്. ൨

ഗ്രഹഭേദം ഗ്രഹഗണിതം
ജാതകമവലോക്യ നിരവശേഷമപി
യഃ കഥയതി ശുഭമശുഭം
തസ്യ ന മിഥ്യാ ഭവേദ്വാണീ. ൩

അഹൎഗ്ഗണം, മദ്ധ്യമം, സ്ഫുടം, ഗ്രഹണം രണ്ട്, ഗ്രഹങ്ങളുടെ സമാഗമം, യുദ്ധം, പാട്, പിറപ്പ്, ഗ്രഹനക്ഷ

ത്രയോഗം ഇപ്രകാരമുള്ള ഗ്രഹഗണിതത്തേയും വരാഹിരപരാശരാദികളാൽ ഉണ്ടാക്കപ്പെട്ട ബൃഹജ്ജാതകാദികളെല്ലാം നോക്കി അറിഞ്ഞവനായ യാതൊരു ജ്യോതിഷിയാകുന്നു പ്രഷ്ടാവിന്റെ ശുഭത്തേയുമശുഭത്തേയും പറയുന്നത് അവന്റെ വാക്ക് ഒരിക്കലും സത്യമല്ലാതിരിക്കയില്ല. ൩

പ്രശ്നത്തിങ്കൽ ദൈവജ്ഞൻ ചെയ്യേണ്ടുന്നതിനെപ്പറയുന്നു:—

രമ്യതലേ ഭൂഭാഗേ സംപൂജ്യ ഗ്രഹഗണം സനക്ഷത്രം
പശ്ചാൽ പ്രശ്നവിധാനം കുര്യാദ്ദൈവജ്ഞോയാൽ സിദ്ധിം. ൪

ദൈവജ്ഞൻ മനോഹരമായിരിക്കുന്ന—ഗോമയാദിലേപനംകൊണ്ടു പരിശുദ്ധവും നിമ്നോന്നതാദിരഹിതവുമായിരിക്കുന്ന—ഭൂമിയിൽ ഗ്രഹങ്ങളുടെ സമൂഹത്തേയും നക്ഷത്രങ്ങളേയും യഥാവിധി പൂജിച്ചതിന്നുശേഷം പ്രശ്നത്തെ ചൊല്ലുവാനുള്ള വിധിയെ ചെയ്യണം. അങ്ങിനെ ചെയ്യുന്നതായാൽ ദൈവജ്ഞൻ സിദ്ധിയെ—സത്യവാദിതയെ—നിശ്ചയമായും പ്രാപിക്കും. ൪

അനന്തരം പ്രഷ്ടാവിന്റെ കർത്തവ്യത്തെ പറയുന്നു:—

പ്രഷ്ടാ മണികനകയുതൈഃ ഫലകുസുമൈരാശിചക്രമഭ്യർച്ച്യ
പൃച്ഛേദ്ദ്വ്യാഹാദിഷ്വിഷിതം ഭക്ത്യാ വിനയാന്വിതഃ പ്രശ്നേ. ൫

പ്രഷ്ടാ=ചോദിപ്പാൻ തുടങ്ങുന്നവൻ, രത്നം സ്വർണ്ണം എന്നിവയോടുകൂടിയിരിക്കുന്ന ഫലങ്ങളെക്കൊണ്ടും പുഷ്പങ്ങളെക്കൊണ്ടും രാശിചക്രത്തെ വഴിപോലെ പൂജിച്ചതിന്നുശേഷം ഭക്തിയോടും വിനയത്തോടുംകൂടെ ആയുർവ്വിവാഹാദികളിൽവെച്ച് താൻ ചോദിപ്പാനിച്ഛിക്കുന്നതിനെ ദൈവജ്ഞനോടു ചോദിക്കുകയും വേണം.

ഉദയനിമിത്തൈർവ്വർണ്ണൈഃ
പ്രശ്നാൽഭൂതൈർബ്ബഹിസ്ഥിതൈശ്ശകുനൈഃ
വക്തവ്യം ശുഭമശുഭം
പ്രശ്നേ തൽകാലജാതം തൽ. ൬

പ്രഷ്ടാവു ചോദിക്കുന്നതിന്റെ ആദ്യാക്ഷരം, ചോദ്യത്തിലെ അക്ഷരങ്ങൾ പ്രഷ്ടാവു നിൽക്കുന്ന രാശി ഇതുക

ളേക്കൊണ്ടും രാശിചക്രത്തിങ്കൽ വെക്കപ്പെട്ട മണികനകാദികളെക്കൊണ്ടും ആരൂഢത്തെ നിശ്ചയിച്ച് അതുകൊണ്ടും തൽകാലത്തിങ്കൽ പുറമെ ഉണ്ടാകുന്ന ശകുനാദികളെക്കൊണ്ടും പ്രഷ്ടാവിന്റെ ശുഭാശുഭങ്ങളെ ദൈവജ്ഞൻ പറയണം.

ദൃങ്മനസോഃപ്രീതികരം പ്രശ്നേ യദ്ദൎശനം യദി ശ്രവണം
മംഗല്യദ്രവ്യാണാം ഭവതി ശുഭം വിനിൎദ്ദിശേത്തത്ര. ൧

പ്രശ്നസമയം നേത്രങ്ങൾക്കും മനസ്സിന്നും സന്തോഷത്തെ ഉണ്ടാക്കുന്ന മംഗല്യദ്രവ്യങ്ങളുടെ ദൎശനമോ ശ്രവണമോ ഉണ്ടാകുന്നുവെങ്കിൽ അവിടെ ശുഭം ഭവിക്കുമെന്ന പറയണം. ൧

അതുകളെത്തന്നെ വിവരിക്കുന്നു:—

ഹയവൃഷഗജഹംസാദേഃ പൃച്ഛാസമയേ രുതം യദാ ഭവതി
ദൎശനമഥവാ തേഷാം പ്രശ്നം ശുഭപ്രദം വിനിൎദ്ദിശേത്തത്ര.

പൃച്ഛാസമയത്തിങ്കൽ കുതിര, കാള, ആന, അരയന്നം മുതലായതുകളുടെ ശബ്ദം കേൾക്കുകയോ കുതിര മുതലായതുകളുടെ ദൎശനമോ ഉണ്ടാകുന്ന ആ പ്രശ്നം ശുഭപ്രദമാകുന്നു. വൃ

യോ യോ ഭാവഃ പ്രഭുണാ യുക്തോ ദൃഷ്ടോഽഥവാ പ്രശ്നേ
ഗുരുബുധശുക്രൈരേവം വക്തവ്യം തസ്യ തസ്യ ശുഭം.

ലഗ്നമോ ആരൂഢമോ രണ്ടിലും ബലമേറുന്ന രാശികൊണ്ടു ദേഹാദിഭാവങ്ങളെ പറയണം. യാതൊരു യാതൊരു ഭാവം ഭാവാധിപതിയോടു കൂടുകയോ ഭാവാധിപതിയുടെ ദൃഷ്ടിയുണ്ടാവുകയോ, വ്യാഴം, ബുധൻ, ശുക്രൻ എന്നിവരോടു കൂടിയിരിക്കുകയോ ചെയ്താൽ പ്രശ്നത്തിൽ അതാതു ഭാവങ്ങൾക്കു ശുഭഫലമാണെന്നു പറയണം.

യസ്മിന്യസ്മിൻ ഭാവേ ദ്വിദ്വാദശസപ്തമസ്ഥിതാഃ സൌമ്യാഃ
തസ്മിംസ്തസ്മിൻ വൃദ്ധിൎദ്ദശമചതുൎത്ഥസ്ഥിതൈസ്സുദൃൾ. ൧൦

ഏതേതു ഭാവത്തിങ്കൽ രണ്ടാമേടത്തും പന്ത്രണ്ടാമേടത്തും ഏഴാമേടത്തും ശുഭഗ്രഹങ്ങൾ നില്ക്കുന്നവരായാൽ

അതാതു ഭാവങ്ങൾക്കു വൎദ്ധനയുണ്ടാകും. പത്താമേടത്തും നാലാമേടത്തും നില്ക്കുന്ന ശുഭന്മാരെക്കൊണ്ടും മേൽപ്രകാരം ശുഭഫലം തന്നെയാകുന്നു.

പഞ്ചമനവമോപഗതൈ-
ൎഗ്ഗുരുബുധശുക്രൈഷ്ടമേപ്സിതാവാപ്തിഃ
ഷൾത്രികലാഭോപഗതൈഃ
ക്ഷിതിസുതരവിസൂൎയ്യജൈസ്സദാപൽ. ൧൧

അഞ്ചാമേടത്തും പന്ത്രണ്ടാമേടത്തും ഗുരു, ബുധൻ, ശുക്രൻ ഇവർ നിന്നാൽ പ്രഷ്ടാവിന്റെ അഭീഷ്ടസിദ്ധി വരുമെന്നു പറയാം. ആറ്, മൂന്ന്, പതിനൊന്ന് ഈ ഭാവങ്ങളിൽ കുജൻ, സൂൎയ്യൻ ശനി ഇവർ നിന്നാലും മേൽപ്രകാരം ഫലത്തെ പറയണം. എന്നാൽ കുജാദികളുടെ സ്ഥിതി ഷഷ്ഠാദിഭാവങ്ങളിൽ യഥാസംഖ്യമാണെന്നും ഒരു പക്ഷമുണ്ട്.

ദ്വിപദേ ചതുഷ്പദേ വാ ഭവനേ
ലഗ്നോപഗതോ ഗ്രഹഃ പാപഃ
തിഷ്ഠതി തന്നാശകരോ
ജ്ഞേയഃസൌമ്യോപി വൃദ്ധികരഃ. ൧൨

ദ്വിപദരാശിയോ ചതുഷ്പദരാശിയോ ആയ ലഗ്നത്തിൽ പാപഗ്രഹം നിന്നാൽ, ദ്വിപദരാശിയാണെങ്കിൽ മനുഷ്യൎക്കും ചതുഷ്പദരാശിയാണെങ്കിൽ പശ്വാദിമൃഗങ്ങൾക്കും നാശം ഭവിക്കും. അപ്രകാരം നില്ക്കുന്നതു ശുഭഗ്രഹമാണെങ്കിൽ ശുഭവും ഭവിക്കും.

ലഗ്നാധിപതിഃ കേന്ദ്രേ തന്മിത്രം വാ വ്യയാഷ്ടകേന്ദ്രേഭ്യഃ
അന്യഗതാഃ പാപാഃ തത്രാപി ശുഭംവദേൽ പ്രശ്നേ. ൧൩

ലഗ്നാധിപതിയോ ലഗ്നാധിപതിയുടെ ബന്ധുവോ കേന്ദ്രത്തിൽ (കേന്ദ്രം=ലഗ്നം, നാല്, ഏഴ്, പത്ത് ഈ രാശികൾ) നില്ക്കുകയോ പാപഗ്രഹങ്ങൾ പന്ത്രണ്ട്, എട്ട്, കേന്ദ്രം ഈ രാശികളെ ഒഴിച്ചു മററ രാശികളിൽ നില്ക്കുകയോ ഇങ്ങിനെ വന്നാൽ ആ പ്രശ്നത്തിങ്കൽ പ്രഷ്ടാവിന്നു ശുഭം വരുമെന്നു പറയണം.

പാപൈർല്ലഗ്നോപഗതൈഃ
ശരീരപീഡാം വിനിർദ്ദിശേൽ കലഹം
സുഖസംസ്ഥൈസ്സുഖനാശം
ഗൃഹഭേദം ബന്ധുവിഗ്രഹം ച വദേൽ. ൧൩

പാപഗ്രഹങ്ങൾ ലഗ്നത്തിൽ നിന്നാൽ പ്രഷ്ടാവിന്നു ശരീരപീഡയേയും അന്യന്മാരായിട്ടുള്ള കലഹത്തേയും പറയണം. പാപഗ്രഹങ്ങൾ നാലാമേടത്തു നിന്നാൽ സുഖനാശവും തറവാട്ടിൽ അന്തഃകലഹവും ഉററ ബന്ധുക്കളുമായി അത്യന്തവിരോധവും ഫലമെന്നു പറയാം.

അസ്തേ ഗമനവിരോധം കർമ്മസ്ഥേ കർമ്മണാംവിനാശഞ്ച
ശുഭദൃഷ്ടിസംപ്രയോഗാൽ പ്രഷ്ടുഃ കൃച്ഛ്രാദപേതസിദ്ധിം. ൧൪

ഏഴാമേടത്തു പാപഗ്രഹം നിന്നാൽ ഗമനത്തിന്നു വിരോധവും പത്താമേടത്തു നിന്നാൽ സകലകർമ്മങ്ങളുടേയും നാശത്തേയും പറയണം. എന്നാൽ ശുഭഗ്രഹങ്ങളുടെ യോഗമോ ദൃഷ്ടിയോ മേൽപറഞ്ഞ സ്ഥാനങ്ങളിലുണ്ടെങ്കിൽ പണിപ്പെട്ടു സാധിക്കുമെന്നും പറയണം. ൧൫

ചന്ദ്രേ പാപസമേതേ
ഭൃഗുജേ വാ വിഗ്രഹസ്സഹ സ്ത്രീഭിഃ
വക്തവ്യോ ദ്യൂനഗതൈഃ
പാപൈഃ സുഖസംസ്ഥിതൈസ്സദാപൽ. ൧൬

ചന്ദ്രനോ ശുക്രനോ പാപഗ്രഹത്തോടു കൂടിയവരാണെങ്കിൽ സ്ത്രീകളുമായി കലഹമുണ്ടെന്നു പറയണം. നാലാമേടത്തോ ഏഴാമേടത്തോ രണ്ടിൽ കുറയാതെ പാപഗ്രഹങ്ങൾ നിന്നാലും മേൽപ്രകാരം സ്ത്രീകളുമായി കലഹമുണ്ടെന്നുതന്നെ പറയാം. ൧൭

സ്ഥിരരാശൌ ലഗ്നഗതേ
സ്ഥാനപ്രാപ്തിം വദേന്ന ഗമനഞ്ച
രോഗോപശമോ നാശോ
ദ്രവ്യാണാം സ്യാൽ പരാജയോ നാത്ര. ൧൮

ലഗ്നം സ്ഥിരരാശിയാണെങ്കിൽ സ്ഥാനപ്രാപ്തിയും അന്യദേശഗമനാഭാവവും രോഗത്തിന്നു ശമനവും ദ്രവ്യ

നാശവും കാൎയ്യങ്ങളിൽ ജയവും ഭവിക്കുമെന്നു തീൎച്ചയായും പറയാം. ൧൧

ചരരാശൌ വിപരീതം മിശ്രം വാച്യം ദ്വിമൂൎത്ത്യുദയേ
സ്ഥിരവൽ പ്രഥമേൎദ്ധം സ്യാദപരം ചരരാശിവത്സൎവ്വം ()

ചരരാശി ലഗ്നമായി വന്നാൽ ഫലം മുൻപറഞ്ഞതിന്നു വിപരീതമായിരിക്കും. ഉഭയരാശിയാണെങ്കിൽ മിശ്രമായിരിക്കും ഫലം. അത് ആദ്യം (പൂൎവ്വാൎദ്ധം) സ്ഥിരംപോലെയും അപരാൎദ്ധത്തിൽ ചരംപോലേയുമിരിക്കും.

ശുഭവൎഗ്ഗേ ലഗ്നഗതേ ലഗ്നേ വാ സൌമ്യയോഗമായാതേ
ബ്രൂയാദഭിമതസിദ്ധിം പ്രഷ്ടുഃ സ്ഥാനാന്തരപ്രാപ്തിം. ൧൯

ശുഭന്മാരുടെ ഷഡ്വൎഗ്ഗം ലഗ്നത്തിൽ വരികയോ ലഗ്നം ശുഭഗ്രഹങ്ങളോടുകൂടിയിരിക്കുകയോ ചെയ്താൽ പ്രഷ്ടാവിന്നു സകലാഭീഷ്ടസിദ്ധിയും തല്ക്കാലസ്ഥിതിയേക്കാൾ ഉന്നതമായ സ്ഥാനാന്തരപ്രാപ്തിയും ഫലമെന്നു പറയാം.

കേന്ദ്രത്രികോണസംസ്ഥാഃ
സൌമ്യാഃ പാപാഃ ത്രിഷഷ്ഠലാഭസ്ഥാഃ
ലാഭം സിദ്ധിം ബ്രൂയാൽ
കാൎയ്യാണാം പ്രോഷിതസ്യ ചാഗമനം. ൨൦

കേന്ദ്രത്തിങ്കലും ത്രികോണത്തിലും (ത്രികോണം=അഞ്ച്, ഒമ്പത്) സൌമ്യഗ്രഹങ്ങളും മൂന്ന്, ആറ്, പതിനൊന്ന് ഈ ഭാവങ്ങളിൽ പാപഗ്രഹങ്ങളും വന്നാൽ അൎത്ഥലാഭവും കാൎയ്യസിദ്ധിയും ഭവിക്കുമെന്നും ദേശാന്തരം പോയവൻ ഉടനെ മടങ്ങിവരുമെന്നും പറയാം. ൨൦

ദ്വിത്രിൽകധനസമേതൌ
ഗുരുഭൃഗുപുത്രൌ യഥേപ്സിതാവാപ്തിം
യദ്യുപഗതാവേതൌ
ഗൃഹപ്രവേശമപി തൽക്ഷണാൽ കുരുതഃ. ൨൧

വ്യാഴവും ശുക്രനുംകൂടി രണ്ടാമേടത്തും മൂന്നാമേടത്തും നിന്നാൽ പ്രഷ്ടാവിന്നു സകലാഭീഷ്ടസിദ്ധി സംഭവിക്കും. ഈ ഗുരുശുക്രന്മാർ നാലാമേടത്തു നില്ക്കുന്നുവെങ്കിൽ അപ്പോൾതന്നെ ഗൃഹപ്രവേശത്തെ ചെയ്യും.

ലഗ്നാദ്വിദ്വാദശഗൈ-
ശ്ചന്ദ്രാദ്വാ ചന്ദ്രപുത്രഗുരുഭൃഗുജൈഃ
ഗമനം വാച്യാഗമനം
നാസ്തീതി വിനിർദ്ദിശേൽ പ്രഷ്ടുഃ. ൨൨

ബുധൻ, ഗുരു, ശുക്രൻ ഇവർ ലഗ്നത്തിങ്കൽനിന്നോ ചന്ദ്രങ്കൽനിന്നോ രണ്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നിന്നാൽ പ്രഷ്ടാവിന്നു വിദേശഗമനം സംഭവ്യമല്ലെന്നും ദേശാന്തരം പോയവനെക്കുറിച്ചുള്ള പ്രശ്നമാണെന്നുവരികിൽ അവൻ അടുത്തകാലത്തു വരുന്നതല്ലെന്നും തീർച്ചപ്പെടുത്തണം.

സ്ഥിരരാശിസ്ഥേ ചന്ദ്രേ ചരലഗ്നേ തന്നവാംശകേ ശീഘ്രം
ആയാതിരിപുസ്സബലോ വിപര്യയേതോന്യഥാ വാച്യം.

ചന്ദ്രൻ സ്ഥിരരാശിസ്ഥനായും ലഗ്നം ചരരാശിയിൽ ചരനവാംശകത്തിലായും ഭവിച്ചാൽ തന്റെ ശത്രു ബലത്തോടുകൂടെ വേഗത്തിൽ വരും. വിപരീതമാണെങ്കിൽ (ചന്ദ്രൻ ചരരാശിയിലും ലഗ്നം സ്ഥിരരാശിയിൽ സ്ഥിരനവാംശകത്തിലുമാണെങ്കിൽ) ശത്രുക്കളെ അനായാസേന ജയിക്കാമെന്നും പറയണം. ൨൩

ദ്വിശരീരേ ഹിമരശ്മാ-
വുദയഗതേ സ്ഥിരഗൃഹേ ക്ഷണാച്ഛത്രുഃ
ലബ്ധബലോപി വിനശ്യതി
ഗുരുബുധസിതസംയുത ഷഷ്ഠേ. ൨൪

ചന്ദ്രൻ ഉഭയരാശിയിൽ നില്ക്കുകയും ലഗ്നം സ്ഥിരരാശിയിലാവുകയും ഗുരു, ബുധൻ, ശുക്രൻ ഇവർ ആറാമേടത്തു നില്ക്കുകയും ചെയ്താൽ ശത്രു എത്രതന്നെ ബലവാനായിരുന്നാലും ആരുതന്നെ ബന്ധുവായിട്ടുണ്ടായാലും എത്രതന്നെ വിജയത്തെ പ്രാപിച്ചവനായിരുന്നാലും വേഗത്തിൽ നശിച്ചുപോകും.

പാപൈഃ സുതശത്രുഗതൈശ്ശത്രുർമ്മാർഗ്ഗാന്നിവർത്തതേ വശ്യം
അപ്രാപ്തോപി ചതുർത്ഥസ്ഥൈശ്ചൈവം നിവർത്തതേ ഗന്തുഃ.

പാപഗ്രഹങ്ങൾ അഞ്ചാമേടത്തും ആറാമേടത്തും നിന്നാൽ ശത്രു വഴിയിൽനിന്നുതന്നെ പിന്തിരിഞ്ഞുപോകും. പാപന്മാർ നാലാമേടത്തു നിന്നാൽ ശത്രു വന്നു യുദ്ധംചെയ്തു തോററുപോകും. ൨൫

കർക്കടവൃശ്ചികഘടധനു
മീനം ഹിബുകംപഗൈശ്ശുഭൈർദൃഷ്ടാഃ
ശത്രോഃ പരാഭവകരാ
വൃഷാജചാപൈഃ പ്രയാതി രിപുഃ. ൨൬

കർക്കിടകം, വൃശ്ചികം, കുംഭം, ധനു, മീനം ഈ രാശികൾ നാലാമേടത്തുവന്നു ശുഭന്മാരുടെ ദൃഷ്ടിയോടുകൂടിയതാണെങ്കിൽ ശത്രുവിന്നു തോല്വിതന്നെ വരും. എടവം, മേടം, ധനു ഈ രാശികൾ നാലാമേടത്തുവന്നു ശുഭഗ്രഹങ്ങളുടെ ദൃഷ്ടിയോടുകൂടിയതായാൽ ശത്രു യുദ്ധം ചെയ്യാതെതന്നെ മടങ്ങിപ്പോകും. ൨൭

നവമാദ്യേ ചക്രദലേ വിജ്ഞേയാരാതിനസ്തൃതീയാദേഃ
പൌരാശ്ശുഭസംയുക്തേ ഭാഗേ വിജയോപരേ ഭംഗഃ. ൨൮

ഒമ്പതാമേടം തുടങ്ങി ആറുരാശി ശത്രുപക്ഷം. മൂന്നാമേടം തുടങ്ങി ആറുരാശി പുരവാസിപക്ഷം. ഇതിൽ ഏതു വിഭാഗത്തിലാണോ ശുഭന്മാർ അധികമുള്ളത് ആ പക്ഷത്തിൽ ജയവും, മററപക്ഷത്തിൽ (പാപന്മാർ അധികമായതിൽ) പരാജയവും വരും.

സൌമ്യൈന്തരരാശിഗതൈ-
ർല്ലഗ്നേലാഭേ വ്യയേഥവാ സന്ധിഃ
ഭവതി നൃപാണാഞ്ച പരേ
തതോന്യഥാ വിഗ്രഹോ ജ്ഞേയഃ. ൨൯

തരരാശിഗതന്മാരായിരിക്കുന്ന സൌമ്യഗ്രഹങ്ങൾ ലഗ്നം, പതിനൊന്നാമേടം, പന്ത്രണ്ടാമേടം ഈ സ്ഥാനങ്ങളിൽ നിന്നാൽ രാജാക്കന്മാർതമ്മിൽ സന്ധിയുണ്ടാകും. ഇതിന്നു വിപരീതമായി വന്നാൽ രാജാക്കന്മാർ തമ്മിൽ കലഹവും ഭവിക്കും.

ഉപചയസംസ്ഥശ്ചന്ദ്രഃ സൌമ്യാഃ കേന്ദ്രത്രികോണനിധ
ലഗ്നംവാശുഭദൃഷ്ടംസുഖിതസ്തത്രാതുരോ വാച്യഃ. (നസ്ഥാഃ

ചന്ദ്രൻ മൂന്ന്, ആറ്, പത്ത്, പതിനൊന്ന് ഈ ഭാവങ്ങളിലേതിലെങ്കിലും നില്ക്കുകയും സൌമ്യഗ്രഹങ്ങൾ ലഗ്നത്തിൻെറ കേന്ദ്രം, ത്രികോണം, അഷ്ടമം ഈ സ്ഥാനങ്ങളിൽ നില്ക്കുകയും ലഗ്നം ശുഭഗ്രഹങ്ങളാൽ വീക്ഷിക്കപ്പെടുകയും ചെയ്താൽ രോഗാൎത്തനായവൻ ക്ഷണത്തിൽ രോഗംമാറി സുഖിയായി ഭവിക്കുമെന്നു പറയാം.

പരിപൂൎണ്ണതനുശ്ചന്ദ്രോ
ലഗ്നോപഗതോ നിരീക്ഷിതോ ഗുരുണാ
ഗുരുശുക്രൌ കേന്ദ്രഗതൌ
പീഡാൎത്തസ്തത്ര സുഖിതഃസ്യാൽ.

പരിപൂൎണ്ണശരീരനായ ചന്ദ്രൻ ലഗ്നത്തിൽ നില്ക്കുകയും വ്യാഴത്താൽ നോക്കപ്പെടുകയും ചെയ്യുവെങ്കിലും ഗുരുശുക്രന്മാരുടെ കേന്ദ്രമുണ്ടാകിലും വ്യാധിപീഡിതനായവൻ രോഗം മാറി ഉടനെ സുഖിയായി ഭവിക്കും. ൧൦

ജായാമിത്രധനോപചയാൻ
ഗതശ്ശശീ ജീവവീക്ഷിതഃ കുരുതേ
സ്ത്രീലാഭം പാപയുതോ-
വലോകിതോപി തന്നാശം. ൧൧

ഏഴാമേടം രണ്ടാമേടം ഉപചയങ്ങൾ എന്നീ സ്ഥാനങ്ങളിൽ വ്യാഴത്തിൻെറ ദൃഷ്ടിയോടുകൂടി നില്ക്കുന്ന ചന്ദ്രൻ സ്ത്രീലാഭത്തെ ചെയ്യും. ചന്ദ്രൻ പാപന്മാരോടുകൂടുകയോ പാപഗ്രഹങ്ങൾ ചന്ദ്രനെ നോക്കുകയോ ചെയ്താൽ ഭാൎയ്യാനാശത്തേയും ചെയ്യും. ൧൨

ദുശ്ചിൿയതനയസപ്തമരിപുലാഭഗതശ്ശശീവിലഗ്നൎക്ഷാൽ
ഗുരുരപി സൌമ്യൈൎദൃഷ്ടോ വിവാഹദസ്തഥാ സൌമ്യാഃ.

ലഗ്നത്തിൽനിന്നു മൂന്ന്, അഞ്ച്, ഏഴ് ആറ്, പതിനൊന്ന് ഈ സ്ഥാനങ്ങളിൽ നില്ക്കുന്ന ചന്ദ്രനും വ്യാഴവും ശുഭഗ്രഹങ്ങളുടെ ദൃഷ്ടിയുണ്ടായാൽ വിവാഹയോ

ഗത്തെ ചെയ്യും. അപ്രകാരംതന്നെ മററ സൌമ്യഗ്രഹങ്ങളും ഈ സ്ഥാനങ്ങളിൽ നില്ക്കുകയും ശുഭഗ്രഹങ്ങളാൽ വീക്ഷിതന്മാരാവുകയും ചെയ്താൽ അവരും വിവാഹയോഗത്തെ ചെയ്യും. ൩൨

കേന്ദ്രത്രികോണഗോ വാ
സപ്തമഭവനം ശുഭഗ്രഹഃസ്യാദ്യദി
സജ്ജായാം ലഭതേ സഹ
പാപർക്ഷം യദി തുവിഗതത്രപാം ച. ൩൩

കേന്ദ്രത്തിലോ ത്രികോണത്തിലോ ശുഭന്മാർ നില്ക്കുകയും ഏഴാമേടം ശുഭന്മാരുടെ കേന്ദ്രമായും വന്നാൽ പ്രഷ്ടാവിന്നു സൌന്ദര്യൌദാര്യസൌശില്യാദിസൽഗുണപരിപൂർണ്ണയായ ഭാര്യയെ ലഭിക്കും. ഏഴാമേടം പാപഗ്രഹങ്ങളുടെ രാശിയാകിൽ (പാപന്മാരുള്ളതാകിൽ) അവന്നു വൈത്രപ്യാദി ദോഷങ്ങളുള്ള ഭാര്യയുണ്ടാകും.

പഞ്ചമലാഭോപഗതൈഃ
സൌമ്യൈഃ സ്ത്രീ ഗർഭിണീതി വക്തവ്യാ
ജീവരവിലഗ്നചന്ദ്രാ
വിഷമർക്ഷഗതാ നരം കുര്യുഃ. [ദ്യാഃ
സമരാശിഗതാഃ കന്യാംമിശ്രോപഗതാബലാധികാദ്യാ

അഞ്ചാമേടം പതിനൊന്നാമേടം ഈ സ്ഥാനങ്ങളിൽ സൌമ്യഗ്രഹങ്ങൾ നിന്നാൽ സ്ത്രീക്കു ഗർഭമുണ്ടെന്നു പറയണം. ഗുരു, ആദിത്യൻ, ലഗ്നം, ചന്ദ്രൻ ഇവർ വിഷമനക്ഷത്രഗതന്മാരാണെങ്കിൽ— ഒററപ്പെട്ട അശ്വതി, കാർത്തിക മുതലായ നക്ഷത്രത്തിൽ നില്ക്കുന്നവരാണെങ്കിൽ— ജനിക്കുന്ന പ്രജ പുരുഷനാണെന്നു പറയാം. രാശിനക്ഷത്രം മുതലായതു സമങ്ങളാണെങ്കിൽ സ്ത്രീപ്രജയായിരിക്കും. മേൽപറഞ്ഞ ലക്ഷണം മിശ്രമായിട്ടാണെങ്കിൽ അവിടെ രാശിനക്ഷത്രാദികളുടേയും ഗ്രഹങ്ങളുടേയും ബലങ്ങളെ നല്ലവണ്ണം ആലോചിച്ചു പറയണം. ൩൪

സൌരേ വിഷമർക്ഷഗതോ ലഗ്നാൽ പുംജന്മദഃ പ്രോക്തഃ
വിഷമർക്ഷേ ഗുരുസൂര്യൌ ബലിനൌ പുംജന്മകാരിണൌ
(പ്രശ്നേ.

ലഗ്നത്തിങ്കൽനിന്ന വിഷമരാശിയിൽ ശനി നില്ക്കുന്നതായാൽ പുരുഷപ്രജയുണ്ടാകുമെന്ന പറയപ്പെട്ടിരിക്കുന്നു. അപ്രകാരംതന്നെ വിഷമരാശിയിൽ നില്ക്കുന്നവരും ബലവാന്മാരുമായ—നീചസ്ഥിതി ശത്രുക്ഷേത്രസ്ഥിതി മുതലായതില്ലാത്തവരായ—വ്യാഴവും സൂര്യനും പുരുഷപ്രജയെ ജനിപ്പിക്കുമെന്ന പറയാം.

ഭൃഗുഭൌമശീതകിരണാ യുഗ്മർക്ഷഗതാഃ സ്ത്രീയം കുര്യുഃ

ശുക്രനും കുജനും ചന്ദ്രനും യുഗ്മരാശിയിൽ നിന്നാൽ സ്ത്രീപ്രജയുണ്ടാകും. ൩൬

കടുലവണതിക്തമിശ്രമധുരാമ്ലകഷായൌ സൂര്യം

(ദ്വിതോരസാസ്സ്യുഃ. ൩൭

ആദിത്യാദിസപ്തഗ്രഹങ്ങൾക്കും ക്രമത്തിൽ എരുവ് ഉപ്പ് കൈപ്പ് പലരസവും കൂടിയത് മധുരം പുളി ചവർപ്പ് ഇതുകളാകുന്ന രസങ്ങൾ.

പ്രശ്നേ ബലവാംശ്ചതുഷ്ടയഗഃപശ്യതിയസ്തൽകാലേ ലഗ്നം തസ്യ ഗ്രഹസ്യയഃപ്രോക്തഃസ രസഃപ്രഷ്ടവ്യംഭോ ഭോജനകാലേ ബലഃ ക്രമാദപരേ. ൩൮

ഭോജനപ്രശ്നത്തിങ്കൽ ബലവാനായി കേന്ദ്രത്തിൽനിന്ന ലഗ്നത്തെ നോക്കുന്നതു യാതൊരുഗ്രഹമോ ആ ഗ്രഹത്തിന്ന പറയപ്പെട്ട രസം പ്രഷ്ടാവിനാൽ ഭോജനകാലത്തിങ്കൽ അത്യന്തം ആഗ്രഹിക്കപ്പെടുന്നതും മററ രസങ്ങൾ മററ രസങ്ങളുടെ ബലത്തെ അപേക്ഷിച്ചും ആഗ്രഹിക്കപ്പെടുന്നവയായിരിക്കുമെന്നറിക. ൩൮

സൌമ്യക്ഷേത്രഗതസ്യ രസഃ
പാപർക്ഷസ്ഥസ്യ നീരസോ വാച്യഃ
വിപരീതഗതൈഃ ഖചരൈ-
രേവം പ്രാപ്തം ന ഭക്ഷയതി. ൩൯

ശുഭരാശിയിൽ നില്ക്കുന്ന ഗ്രഹത്തിന്റെ രസം സരസമായിരിക്കും. പാപരാശിയിൽ നില്ക്കുന്നവന്റെ രസം നീരസമായിരിക്കും. ഈ ഗ്രഹങ്ങൾ വിപരീതങ്ങളായിട്ടു—പാപക്ഷേത്രത്തിൽ ശുഭനും ശുഭക്ഷേത്രത്തിൽ പാപനുമാ

യിട്ടു— വന്നാൽ മേൽ പറഞ്ഞപ്രകാരമുള്ള രസത്തെ ഭക്ഷിക്കുകയില്ല. ൩൯

രവിലഗ്നേ ദീപ്തോഗ്നിഃ ല്ലോഹിതവസനാദിദൎശനംസ്വപ്നേ
ശിശിരകിരണേ തു നാരീസിതകുസുമശ്വേതവസ്ത്രാദി ൪൦

സ്വപ്നപ്രശ്നത്തിങ്കൽ ഉദയരാശിയിൽ ആദിത്യൻവന്നാൽ തീകത്തുന്നതും രക്തവൎണ്ണമായ വസ്ത്രാദിയും സ്വപ്നത്തിൽ കാണുന്നതായി പറയാം. അപ്രകാരം ചന്ദ്രനാണെങ്കിൽ സ്ത്രീ വെളുത്തപുഷ്പം വെള്ളവസ്ത്രം മുതലായ ശോഭനവസ്തുക്കളെ കാണുന്നതായും പറയാം. ൪൦

ഭൌമേ സുവൎണ്ണവിദ്രുമരക്തപ്രാവാരാൎദ്രമാംസാദി
ഖേ ഗമനം ശശിപുത്രേ ജീവേ സഹബന്ധുഭിൎഗ്ഗോഗഃ.

കുജൻ ഉദയരാശിയിൽ വന്നാൽ സ്വൎണ്ണം, പവിഴം, ചുവന്ന ചകലാസ്സു മുതലായ പുതെക്കുന്ന വസ്ത്രം, രക്തം കലിച്ചുകൊണ്ടിരിക്കുന്ന പച്ചമാംസം മുതലായതിനെ കാണും. ബുധനാണെങ്കിൽ സ്വപ്നത്തിൽ പുഷ്പകവു വിമാനം മുതലായ യാനങ്ങളിൽകൂടി ആകാശമാൎഗ്ഗത്തിൽ സഞ്ചരിച്ചതായും, വ്യാഴമാണെങ്കിൽ ബന്ധുക്കളോടുകൂടിയിരുന്നു സുഖിച്ചു എന്നും പറയാം. ൪൧

ജലസന്തരണം ശുക്രേ
ശൃംഗാരോഹം വദേൽ പതംഗസുതേ
ലഗ്നസ്ഥൈൎവ്യക്തവ്യം
മിശ്രൈൎമ്മിശ്രം വദേൽ സ്വപ്നം. ൪൨

ലഗ്നത്തിൽ നില്ക്കുന്നതു ശുക്രനാണെങ്കിൽ ഗംഗ മുതലായ നദികളേയോ അഥവാ സമുദ്രത്തെത്തന്നെയോ കടന്നതായി സ്വപ്നംകാണുന്നു എന്നും; ശനിയാണെന്നുവരികിൽ അത്യുന്നതങ്ങളായ പൎവ്വതങ്ങളിൽകേറിയതായി കാണുന്നുവെന്നും പറയാം. എന്നാൽ ലഗ്നത്തിൽ (അഥവാലഗ്നകേന്ദ്രത്തിൽ) പലഗ്രഹങ്ങളുമുണ്ടായാൽ അവക്കു പറഞ്ഞ ലക്ഷണങ്ങളെ മുഴുവൻ പറയാം. ൪൨

രിപുനീചൎക്ഷോപഗതൈർ
ദുസ്വപ്നം നിൎദ്ദിശേൽ ഗ്രഹൈൎവ്വിജിതൈഃ

രവി കിരണമുഷിതദേഹൈഃ
ദുഷ്ടഃ സ്വപ്നം വദേൽ പ്രശ്നേ. ൪൩
ശത്രുക്ഷേത്രത്തിലോ നീചരാശിയിലോ(നീചരാശി= "പൂരം നടന്നുവാൻ പ്രയാസം" എന്ന യഥാസംഖ്യം സൂര്യാദിസപ്തഗ്രഹങ്ങളുടേയും ഉച്ചം അതുകളുടെ ഏഴാം രാശി അവരവൎക്ക നീചം)നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു ദുഃസ്വപ്നംകണ്ടതായി പറയാം. യുദ്ധനിജ്ജിതന്മാരോ പാടു മൌഢ്യം മുതലായതുള്ളവരോ ആണെങ്കിലും ദുഃസ്വപ്നം കണ്ടതായി പറയാം. ൪൩
രവൌ ലഗ്നേ ശശിദൃഷ്ടേ രവിരാശിസ്സപ്തമേ വിലഗ്നാദ്വാ
സ്വപ്നോ ദൃഷ്ടഃപ്രവദേൽ പ്രഷ്ടല്ലഗ്നാന്തരാൽ കാലഃ.൪൪
ആദിത്യൻ ലഗ്നത്തിൽ നില്ക്കുകയും ചന്ദ്രൻ ആ ലഗ്നത്തെ നോക്കുകയും ചെയ്യുകയോ ആദിത്യൻ ലഗ്നത്തിന്റെ ഏഴാമേടത്തു നില്ക്കുകയോ ചെയ്താൽ സ്വപ്നം കണ്ടതായി പറയാം. സ്വപ്നം കണ്ടത് ആ ലഗ്നത്തിൽ ചെന്ന നാഴികകൊണ്ടു രാത്രിയെക്കണക്കാക്കി ആ സമയത്തിലാണെന്നും പറയാം. ൪൪
കക്കടമൃഗമീനാനാമന്യതമ സ്ഥശ്ശശിവ്വിലഗ്നഗതഃ (യൌ.
ഭൃഗുജോ വാ വൃഷ്ടികരസ്സദൈവ കേന്ദ്രസ്ഥിതൌ ജ്ഞേ
കക്കടകം മകരം മീനം ഈ രാശികളിൽ ഏതെങ്കിലും ഒന്നു ലഗ്നമായിവരികയും ആ ലഗ്നത്തിൽ ചന്ദ്രനോ ശുക്രനോ നില്ക്കുകയും ചെയ്താൽ ഉടനെ വൃഷ്ടിയുണ്ടാകും. അപ്രകാരമുള്ള രാശി ലഗ്നമായിവരികയും ചന്ദ്രശുക്രന്മാർ രണ്ടാളും ലഗ്നകേന്ദ്രത്തിൽ വരികയും ചെയ്താലും ഉടനെ വഷമുണ്ടാകുമെന്നു പറയാം. ൪൫
ജലരാശിഗതാഃസൌമ്യാഃ
കണ്ടകധനസഹജസംസ്ഥിതാവാസ്യുഃ
ഉദയഗതൌ രവിചന്ദ്രൌ
പൃച്ഛാസമയേവദേദ്വൃഷ്ടിം ൪൬
സൌമ്യഗ്രഹങ്ങൾ ജലരാശിയിൽ നില്ക്കുകയാ കേന്ദ്രം രണ്ട് മൂന്ന് ഈ ഭാവങ്ങളിൽ സ്ഥിതിചെയ്യുകയോ

ഉദയരാശിയിൽ — ലഗ്നത്തിൽ — ആദിത്യചന്ദ്രന്മാർ നില്ക്കുകയോ ചെയ്താൽ തല്ക്കാലത്തിങ്കൽതന്നെ വൎഷമുണ്ടാകുമെന്നു പറയാം. ൨൩

മേഷവൃഷകുംഭമീനാ ഹ്രസ്വാ യുഗകൎക്കിചാപധരമകരാമ
ഹരിയുവതിതുലാളയഃസ്തുതാ വിലഗ്നാ ദീൎഘാഃ. (ദ്ധ്യാഃ

മേടം എടവം കുംഭം മീനം ഈ രാശികൾ ഹ്രസ്വങ്ങൾ. മിഥുനം കൎക്കടകം ധനു മകരം ഈ രാശികൾ മദ്ധ്യങ്ങൾ. ചിങ്ങം കന്നി തുലാം വൃശ്ചികം ഈ രാശികൾ ദീൎഘങ്ങൾ. ഏതെങ്കിലും രാശി ലഗ്നമായി വരുമ്പോൾ അവിടെ ഹ്രസ്വമദ്ധ്യദീൎഘങ്ങൾ ഈ ക്രമത്തിൽ അറിയേണ്ടതാകുന്നു.

ബലിനൌ കേന്ദ്രോപഗതൌ
രവിഭൌമൌ ധാതുകാരകൌ പ്രശ്നേ
ബുധസൌരൌ മൂലകരൌ
ശശിഗുരുശുക്രാഃ സ്മൃതാ ജീവാഃ. ൨൪

പ്രശ്നത്തിങ്കൽ ബലവാന്മാരായി കേന്ദ്രത്തെ പ്രാപിച്ചവരായിരിക്കുന്ന ആദിത്യകുജന്മാർ സപ്തധാതുക്കളെ ചെയ്യും. അപ്രകാരമുള്ള ബുധനും ശനിയും മൂലത്തേയും (അധശ്ശരീരത്തേയും) ചെയ്യും. ചന്ദ്രൻ വ്യാഴം ശുക്രൻ ഇവർ മേൽപ്രകാരം നില്ക്കുന്നതായാൽ ജീവനെ ചെയ്യും. എന്നാൽ ഈ ഗ്രഹങ്ങളുടെ ബലാബലോച്ചനീചബന്ധു ശത്രുക്ഷേത്രസ്ഥിതിമുതലായതുകൊണ്ടു മുമ്പറഞ്ഞ ധാതാദി ബലാബലവൃദ്ധിക്ഷയങ്ങളെ മനസ്സിരുത്തി അറിയണം. ൨൫

രക്തൌ സൂൎയ്യാവനിജൌ
ശ്വേതൌ ശശിഭാൎഗ്ഗവൌ വിനിൎദ്ദിഷ്ടൌ
നീലസ്സൌമ്യോ ജീവഃ
പീതസ്സൌരിസ്തഥാ കൃഷ്ണഃ. ൨൬

ആദിത്യനും കുജനും രക്തവൎണ്ണത്തോടുകൂടിയവർ. ചന്ദ്രനും ശുക്രനും വെളുത്തവർ. ബുധൻ നീലവൎണ്ണൻ. വ്യാഴം മഞ്ഞനിറം. ശനി കറുത്തനിറത്തോടുകൂടിയവൻ. ഇപ്രകാരമാണ് ഗ്രഹങ്ങളുടെ വൎണ്ണമെന്നറിയണം.

ചതുരശ്രാവർക്കുജൌ
വൃത്തസ്സശിരാശ്ച സോമജോ ദീഘഃ
ദീഘസ്സതനുശ്ചന്ദ്രോ
ജീവഃ പരിവൎത്തുളോംജ്ഞേയഃ. ൧൦

അതിസൂക്ഷ്മാഭൃഗുതനയോ
ദീഘസ്സശിരാസ്സതോൎക്കതനയഃസ്യാൽ
ഏതനഷ്ടാദൌ പ്രശ്നേ
ദ്രവ്യം സബലഗ്രഹാദ ചാച്ച്യം. ൧൧

ആദിത്യനും ചൊവ്വയും ചതുരശ്രന്മാരും ബുധൻ വൃത്താകാരമായ ശിരസ്സോടുകൂടിയും ദീഘമായുമുള്ളവനും; ചന്ദ്രൻ നീണ്ടു സൌന്ദര്യമുള്ള ശരീരത്തോടു കൂടിയവനും; വ്യാഴം വൃത്താകാരമായവനും; ശുക്രൻ വളരെ ചെറിയതും; ശനി നീണ്ടവനും നല്ല ശിരസ്സുള്ളവനുമാകുന്നു. കളവുപോവുകയോ കൈമോശം വന്നുപോകയോ ചെയ്യു സാധനങ്ങളെപ്പററിയുള്ള പ്രശ്നങ്ങളിൽ സൂൎയ്യാദി ഗ്രഹങ്ങളുടെ സ്ഥിതിയിൽ ഏതേതു ഗ്രഹങ്ങൾക്ക ബലമുണ്ടോ അതാതു ഗ്രഹങ്ങളുടെ വൎണ്ണത്തേയും ആകൃതിയേയും കണ്ടു സാധനനിൎണ്ണയം ചെയ്യണം. ൧൦,൧൧

മേഷാളിസിംഹലഗ്നേ
കുജാൎക്കയുക്തേ നിരീക്ഷിതേപ്യഥവാ
ധാതോശ്ചിന്താം പ്രവദേ-
ദ്ദൈവജ്ഞഃ പ്രഷ്ടുരത്യന്തം. ൧൨

മേടം വൃശ്ചികം ചിങ്ങം ഈ രാശികളിൽ ഏതെങ്കിലും ലഗ്നവും ആ ലഗ്നം കുജാൎക്കന്മാരോടുകൂടുകയോ അവരാൽ നിരീക്ഷിക്കപ്പെടുകയോ ചെയ്യുൽ ദൈവജ്ഞൻ, പ്രഷ്ടാവു വിചാരിക്കുന്നതു സ്വൎണ്ണം മുതലായ ധാതുക്കളെയാണെന്നു പറയാം. ൧൨

യുഗഘടകന്യാമൃഗൈൎല്ലഗ്നൈഃ
ബുധരവിജയുതൈൎമ്മൂലം വദേൽ

മിഥുനം കുംഭം കന്നി മകരം ഈ രാശികളിൽ ഒന്നു ലഗ്നവും ലഗ്നത്തിൽ ബുധനും ശനിയും നില്ക്കുകയും ചെയ്താൽ പ്രഷ്ടാവിന്നു നഷ്ടംവന്നതു കാവിത്തു കിഴങ്ങു മുതലായ മൂലമാണെന്നറിയണം.

വൃഷതുലാധനമീനകക്കടൈഃ കേന്ദ്രൈഃ
ഗുരുശുക്രചന്ദ്രദൃഷ്ടൈയ്യുക്തൈജ്ജീവി വിനിദ്ദേശ്യഃ. ൩൨

മേടം തുലാം ധനു മീനം കക്കടകം ഈ രാശികളിൽ ഏതെങ്കിലും ലഗ്നവും വ്യാഴം ശുക്രൻ ചന്ദ്രൻ ഈ ഗ്രഹങ്ങൾ ലഗ്നത്തിൽ നില്ക്കുകയോ ലഗ്നത്തെ നോക്കുകയോ ചെയ്താൽ പ്രഷ്ടാവിന്നു ചോയതു സത്തു പശു മുതലായ ജീവികളാണെന്നും അതിന്റെ ജാത്യാദിഭേദം രാശികൊണ്ടും അവിടെ നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടും ആലോചിച്ചു പറയണം. ൩൨

സ്ഥിരലഗ്നേ സ്ഥിരഭാഗേവാ
വർഗ്ഗോത്തമനവാംശകേ ദ്രവ്യം
സ്വീയേന ഹൃതമിതിവദേ-
ച്ചരരാശൌ പരജനേന ഹൃതം. ൩൩

സ്ഥിരരാശി ലഗ്നമായി സ്ഥിരഭാഗത്തിലോ വർഗ്ഗോത്തമനവാംശകത്തിലോ നിന്നാൽ ദ്രവ്യം തന്റെ തറവാട്ടുകാരോ അല്ലെങ്കിൽ തനിക്കുവേണ്ടിയുള്ള മററ ജനങ്ങളോ അപഹരിച്ചു എന്നു പറയാം. എന്നാൽ ലഗ്നം ചരരാശിയാണെങ്കിൽ മററു കള്ളന്മാർ കൊണ്ടുപോയി എന്നുതന്നെ പറയണം. ൩൩

ദ്വിശരീരേ ലഗ്നഗതേ
ഗൃഹനികടനിവാസിനാ ഹൃതം വാച്യം
സ്ഥിരരാശൌ തത്രസ്ഥം
ചരരാശൌദിഗ്ഗതം ബഹിർഭവനാൽ.

ദ്വിശരീരേ ഗൃഹബാഹ്യേ ഭൂമിഗതം വിനിർദ്ദിശേദ്രവ്യം
ലഗ്നസ്വാമിസമാനാം ജാതിം രൂപഞ്ച തസ്കരസ്യ വദേൽ.





ഉഭയരാശി ലഗ്നമാകുമ്പോൾ സ്വന്തഗൃഹത്തിന്റെ അയൽവാസിയായവനാകുന്നു കൊണ്ടുപോയതെന്നു പറയാം. സ്ഥിരരാശിയാണെന്നുവരികിൽ ദ്രവ്യം ചോരഭവനത്തിൽ തന്നെയിരിക്കുന്നുവെന്നും; ചരരാശിയാണെങ്കിൽ ചോരഭവനത്തിന്നും പുറത്തു ഭൂമിയിൽ കുഴിച്ചിട്ടിരിക്കുന്നതായും പറയാം. എന്നാൽ ലഗ്നാധിപഗ്രഹത്തോടു തുല്യമായിരിക്കും തസ്കരന്റെ ജാതിയും ആകൃതിയുമെന്നും പറയാം. ൩൭

പൂർണ്ണശരീരശ്ചന്ദ്രോ ലഗ്നോപഗതശ്ശുഭൈർദൃഷ്ടഃ
സൌമ്യാവലോകിതംവാ ഭവനം ശീർഷോദയം വാ ലഗ്നം.
ലാഭോപഗതൈർവ്വാസൌമ്യൈരാശേ പ്രവിനിർദ്ദിശേല്ലാഭം.

പരിപൂർണ്ണനായ ചന്ദ്രൻ ലഗ്നത്തിൽ നില്ക്കുകയും ആ ലഗ്നത്തെ ശുഭഗ്രഹങ്ങൾ വീക്ഷിക്കുകയും ചെയ്യുകയോ ശീർഷോദയമായ രാശി ലഗ്നമാവുകയും ശുഭന്മാർ ആ രാശിയെ നോക്കുകയും ചെയ്യുകയോ പതിനൊന്നാമേടത്തു ശുഭന്മാർ വരികയോ ചെയ്താൽ പ്രഷ്ടാവിന്നു ഉടനെ തന്നെ ധനലാഭമുണ്ടാകും. എന്നാൽ ഈ പറഞ്ഞ ലക്ഷണങ്ങൾ എല്ലാം ഒത്തുവരുന്നതായാൽ അനന്യസാധാരണമായ ധനലാഭം അതർക്കിതമായി സംഭവിക്കുമെന്നു പറയാം. ൩൮

ലഗ്നാദ്ദ്വിതീയഭവനേതൃതീയേവാർക്കേശുഭഗ്രഹൈർദൃഷ്ടേ
പ്രഷ്ടാലഭതേ വിത്തം സൌമ്യൈർവ്വ്യയധനസുതനയഗതൈഃ.

ലഗ്നത്തിങ്കൽനിന്നു രണ്ടാമേടത്തോ മൂന്നാമേടത്തോ ആദിത്യൻ നില്ക്കുകയും ശുഭഗ്രഹങ്ങൾ ആ ലഗ്നത്തെനോക്കുകയും ചെയ്യുകയോ ശുഭഗ്രഹങ്ങൾ ഏഴ്, അഞ്ച്, പന്ത്രണ്ട് ഈ സ്ഥാനങ്ങളിൽ നില്ക്കുകയോ ചെയ്താൽ ധനലാഭമുണ്ടാകുമെന്നു പറയാം.

കേന്ദ്രസ്ഥൈർദ്ദ്വിഗുണാഢ്യം
ഗ്രഹൈർവ്വിലഗ്നാശ്രിതൈസ്സംഖ്യം. ൩൯

കേന്ദ്രത്തിൽ നില്ക്കുന്ന ഗ്രഹങ്ങളേക്കൊണ്ടു ധനമിരിക്കുന്നദിക്കും കളവുചെയ്യുവരുടെവാസസ്ഥലവും പറയാം. ലഗ്നത്തിൽ സ്ഥിതിചെയ്യുന്നവരെക്കൊണ്ടു ചോരയസ്വത്തിന്റെ സംഖ്യയേയും മനസ്സിരുത്തി കണക്കാക്കി പറയാം.

ഉദയോദ്ഗമേതം രാശിംതൽകാലകൃത്യലിപ്തികാംഗുണയേൽ
ഛായാംഗുലൈഃപൃഥക്താൻഹൃതാം മുനിഭിസ്സുതശ്ശേഷം.
ഗ്രഹഗുണകാരോ ജ്ഞേയോ ദൈവവിദാ സദാ ബുദ്ധ്യാ.

പ്രശ്നം വെക്കുന്ന നേരത്തെ ഛായാദികളെക്കൊണ്ടു കാലനിൎണ്ണയം ചെയ്യുതിന്നുശേഷം ഛായയെ അംഗുലമാക്കി ഏഴു കൊണ്ടു ഹരിച്ചു ബാക്കിയുള്ളതു ഗ്രഹങ്ങളുടെ ഗുണകാരണമെന്നറിക. ()

പഞ്ചവിംശതിസ്സൈകാ മനവോംഗോഷ്ടൌത്രിതയം
ഭവശ്ചസൂൎയ്യാദികോംജ്ഞേയഃ. ൩൧

൨൫, ൨൬, ൧൪, ൬, ൯, ൩, ൧൧. ഇവ ആദിത്യൻ തുടങ്ങിയുള്ള ഗ്രഹങ്ങളുടെ ഗുണകരങ്ങളാകുന്നു.

ഗുണയിത്വൈവം പ്രാഗുദ്ധൃതാം സൌമ്യസ്യയദിഭവേ
കാൎയ്യാവാപ്തിഃപ്രഷ്ടുൎവ്വ്യത്യാസേനേതരൈൎഭവതി. (ഉദയഃ

പിന്നെ വേറെ വെച്ചിരിക്കുന്നതിനെ ഗ്രഹഗുണകാരംകൊണ്ടു ഗുണിച്ചു പിന്നേയും ഏഴിൽതന്നെ ഹരിച്ചാൽ ശുഭഗ്രഹങ്ങളുടെ ഉദയമാണ് സിദ്ധിച്ചതെങ്കിൽ പ്രഷ്ടാവിന്റെ സകല കാൎയ്യങ്ങളും സാധിക്കും. നേരേമറിച്ചു പാപഗ്രഹങ്ങളുടെ ഉദയമാണ് വന്നതെങ്കിൽ തൽക്കാലം യാതൊരു കാൎയ്യസാദ്ധ്യവുമുണ്ടാകുന്നതല്ലെന്നും പറയണം. ൩൨

ഗുണകാരൈക്യവിഭക്തേഃകാൎയ്യസ്സൂൎയ്യാദപിഗുണസംവൃദ്ധിഃ
യസ്യ ന ശുദ്ധ്യതി വൎഗ്ഗോ വിജ്ഞേയസ്തുദശാൽ കാലഃ.

സൂൎയ്യൻ മുതലായ ഗ്രഹങ്ങളുടെ ഇരുപത്തഞ്ച് തുടങ്ങിയുള്ള ഗുണകാരങ്ങൾ അതിൽ നിന്നു വാങ്ങണം.

അങ്ങിനെ വാങ്ങുമ്പോൾ ആരുടെ ഗുണകാരം വാങ്ങു വാൻ സാധിക്കുന്നില്ലയോ ആ ഗ്രഹത്തെക്കൊണ്ടു കാല നിർണ്ണയം ചെയ്യണം. ൩൩.

ഭൌമദിവാകരശേഷേ
ദിവസാഃ പക്ഷാശ്ച ഭൃഗുശശിനോഃ
ഗുർവ്വവശേഷേ മാസാ
ഋതവസ്സൌമ്യേ ശനൈശ്ചരേബ്ദാഃസ്യുഃ. ൩൪

ചൊവ്വയുടേയും ആദിത്യൻേറയും വർഗ്ഗങ്ങൾ ശേഷി ക്കുന്നതായാൽ അതുകളെക്കൊണ്ടു ദിവസത്തേയും ശു ക്രൻ ചന്ദ്രൻ ഇവരുടെ വർഗ്ഗശേഷംകൊണ്ടു പക്ഷത്തേയും വ്യാഴാവശിഷ്ടംകൊണ്ടു മാസത്തേയും ബുധൻേറ ഗുണ കാരാവശിഷ്ടംകൊണ്ടു ഋതുക്കളേയും ശനിയുടെ ബാക്കി കൊണ്ടു കൊല്ലത്തേയും നിർണ്ണയിച്ചു പറയണം. ൨൪

ആധാനാൎത്ഥപ്രാപ്തൌ
ഗമനേ മാനേ ഭവേദ്വിജനേ
രിപുനാശാഗമവിഗമേ
സ്ഥാനപ്രാപ്തൌ ച കാലമാഖ്യേയം. ൩൬

ഗൎഭാധാനം, ധനലാഭം, അന്യദേശഗമനം, അഭി മാനാവാപ്തി, വിജനവാസം, രിപുനാശം, ദേശാന്തരം പോയവൻേറ വരവ്, ബന്ധുക്കളോടുള്ള വേർപ്പാട്, സ്ഥാ നപ്രാപ്തി ഇത്യാദികളിൽ മേൽപ്രകാരം കാലത്തെ നിൎണ്ണ യിച്ചു പറയണം. ൩൭

അകചടതപയശ വൎഗ്ഗാ
രവികുജസിതസൌമ്യജീവസൌരാണാം
ചന്ദ്രസ്യ ച നിർദ്ദിഷ്ടം
പ്രശ്നേ പ്രഥമോത്ഭവം വൎണ്ണം. ൩൮

ജ്ഞാത്വാ തസ്മാല്ലഗ്നം
സംഗൃഹ്യ ശുഭാശുഭം വദേൽ പ്രഷ്ടുഃ. ൩൯

അകാരത്തിന്റെ വൎഗ്ഗമായ സ്വരങ്ങൾ ആദിത്യൻ, കവൎഗ്ഗം (ക-ഖ-ഗ-ഘ-ങ) കുജൻ, ചവൎഗ്ഗം ശുക്രൻ, ടവൎഗ്ഗം ബുധൻ, തവൎഗ്ഗം വ്യാഴം, പവൎഗ്ഗം ശനി, യവൎഗ്ഗം (യ മുതൽ ററ വരെ) ചന്ദ്രൻ. പ്രശ്നത്തിങ്കൽ വരുന്ന ആദ്യാക്ഷരങ്ങളെ ഈ ക്രമത്തിൽ നോക്കി പ്രശ്നാക്ഷരാധിപന്മാരെ അറിഞ്ഞ് അവരെക്കൊണ്ടു ലഗ്നത്തെ കല്പിച്ച് ആ ലഗ്നംകൊണ്ടും പ്രഷ്ടാവിന്റെ ശുഭാശുഭത്തെ പറയണം.

വൎഗ്ഗാദിമദ്ധ്യചരമൈൎവ്വൎണ്ണൈഃ പ്രഥമോത്തരൈൎവ്വിഷമം
രാശിം ലഗ്നം പ്രവദേച്ഛിഷ്ടൈൎയ്യുഗ്മം കുജജ്ഞജീവാനാം.
സിതരവിജയോരന്യേവം രവിശശിനോരേകരാശിതാൽ

പൃച്ഛയിലെ ആദ്യക്ഷരവും മൂന്നാമത്തെ അക്ഷരവും ഒററപ്പെട്ടതുകളും മുൻ പറഞ്ഞ ഗ്രഹങ്ങളിൽ ഓജരാശിയുടേയും യുഗ്മരാശിയുടേയും അധിപന്മാരായ കുജാദി പഞ്ചഗ്രഹങ്ങളുടെ വൎഗ്ഗത്തിൽപെട്ടവയുമാണെങ്കിൽ തൽക്ഷേത്രമായ ഓജരാശിയാണെന്നും രണ്ടും നാലും അക്ഷരങ്ങൾ യുഗ്മങ്ങളാണെന്നാകിൽ ആ ഗ്രഹത്തിന്റെ യുഗ്മരാശിയാകുന്ന ലഗ്നമെന്നും അറിയണം. ആദിത്യന്നു പറഞ്ഞ അച്ചുകളും ചന്ദ്രന്നു പറഞ്ഞ അന്തസ്ഥങ്ങളും ഊഷ്മാക്കളുമാണ് പൃച്ഛയിലെ വൎണ്ണങ്ങളെങ്കിൽ ഓജയുഗ്മങ്ങളെ നോക്കേണ്ടതില്ല. ആദിത്യന്നു ചിങ്ങവും ചന്ദ്രന്നു കൎക്കിടകവും മാത്രം ക്ഷേത്രങ്ങളാകയാൽ അവരുടെ വൎഗ്ഗാക്ഷരമാണെങ്കിൽ അവരുടെ രാശി എന്നുതന്നെ അറിയണം. ഇങ്ങിനെ പൃച്ഛാക്ഷരങ്ങളെക്കൊണ്ടു ലഗ്നം കല്പിച്ചു ലക്ഷണം പറയണം. ൩൨

തസ്മാൽ പ്രാഗ്വൽ പ്രവദേൽ
പൃച്ഛാസമയേ ശുഭാശുഭം സൎവ്വം
കാലസ്യാവിജ്ഞാനാ-
ദേതച്ചിന്ത്യം ബുധൈഃ പ്രശ്നേ. ൩൩

ഈവൎണ്ണം പൃച്ഛാക്ഷരങ്ങളെക്കൊണ്ടു നിൎണ്ണയിക്കപ്പെട്ട ലഗ്നംകൊണ്ടും മുമ്പ് ആരൂഢംകൊണ്ടും ലക്ഷണം പറയുവാൻ യാതൊരുപ്രകാരവും പറഞ്ഞിരിക്കുന്നുവോ അപ്രകാരംതന്നെ ശുഭാശുഭങ്ങളെ പറയാം. കാലം നല്ലവൎണ്ണം അറിയുവാൻ സാധിച്ചില്ലെങ്കിൽ അതുകൊണ്ടു തന്നെ ലക്ഷണം ആലോചിച്ചു പറയാം.

ഭട്ടോൽപലേന ശിഷ്യഹിതായസംഗൃഹ്യ പൂൎവ്വശാസ്ത്രാണി ആൎയ്യാസപ്തത്യേദം പ്രശ്നജ്ഞാനം സമാസതോ രചിതം.

ഭട്ടോൽപലനെന്ന ആചാൎയ്യനാൽ ശിഷ്യന്മാരുടെ ഹിതത്തിന്നായിക്കൊണ്ടു പ്രശ്നവിഷയത്തിലുള്ള അറിവിനെ മുമ്പുള്ള വിസ്തരഗ്രന്ഥങ്ങളിൽനിന്നു ചുരുക്കി ആൎയ്യാവൃത്തത്തിൽ എഴുപതു ശ്ലോകങ്ങളാക്കി സംക്ഷേപിച്ചു പറയപ്പെട്ടു. ൭൦



ഇതി ആൎയ്യാസപ്തതിഃ

ശുഭമസ്തു.

# ഷൾപഞ്ചാശികാ

## ഒന്നാമദ്ധ്യായം.

സൂര്യ്യാദിസർവ്വഗ്രഹേഭ്യോ നമഃ

ആചാര്യ്യം പ്രണിപത്യ രവിം
മൂർദ്ധ്നാ വരാഹമിഹിരാത്മജേന സദ്യശസാ
വിദ്യാം കൃതാർത്ഥഗഹനാ
പരാർത്ഥമുദ്ദിശ്യ പൃഥുയശസാ . ൧

ആചാര്യ്യനേയും ഗ്രഹാധിരാജനായ സൂര്യ്യനേയും വന്ദിച്ചിട്ടു വരാഹമിഹിരാചാര്യ്യന്റെ പുത്രനും വലിയ കീർത്തിമാനുമായ സദ്യശസ്സിനാൽ ലോകോപകാരത്തിന്നുവേണ്ടി ഗംഭീരാർത്ഥയുക്തമായ ഒരു ജ്യോതിഷഗ്രന്ഥം ഉണ്ടാക്കപ്പെട്ടു. അർത്ഥാൽ ഷൾപഞ്ചാശികയെന്നു സാരം. ൧

കേന്ദ്രങ്ങളായ നാലു രാശികളുടേയും ശുഭാശുഭലക്ഷണങ്ങളെ പറയുന്നു:—

ച്യുതിർവ്വിലഗ്നാദ്ധി യുതാച്ചവൃദ്ധി-
മ്മദ്ധ്യാൽ പ്രവാസോസ്തമയാന്നിവൃത്തിഃ
വാച്യം ഗ്രഹൈഃ പ്രശ്നവിധാനകാലാൽ
ഗൃഹം പ്രവിഷ്ടോ ഹിബുകേ പ്രവാസീ. ൨

ലഗ്നം ചരരാശിയും ലഗ്നാധിപന്റെ യോഗമോ ദൃഷ്ടിയോ ഇല്ലാതിരിക്കുകയും മററു ശുഭന്മാരുടെ യോഗദൃഷ്ടികളുമില്ലാതിരിക്കുകയും ചെയ്യാൽ സ്ഥാനച്യുതിയും; ലഗ്നം സ്ഥിരരാശിയും ലഗ്നാധിപതിയുടേയും ശുഭന്മാരുടേയും യോഗദൃഷ്ടികളുള്ളതുമായാൽ പ്രഷ്ടാവിന്നു ക്രമത്തിൽ അഭിവൃദ്ധിയും വരും. ഉഭയരാശിലഗ്നമാകുമ്പോഴും ലഗ്നാധിപശുഭഗ്രഹങ്ങളുടെ യോഗദൃഷ്ടികളുണ്ടാവുകയും ചെയ്യാൽ

അവിടേയും അഭിവൃദ്ധി വരുമെന്നു പറയാം. എന്നാൽ ലഗ്നാധിപന്നു പാപയോഗമുണ്ടെങ്കിൽ പ്രച്യുതി വരുമെന്നും പറയണം. പത്താമേടം ചരരാശിയും പാപഗ്രഹയോഗദൃഷ്ടികളോടു കൂടുകയും ചെയ്യുാൽ ദേശാന്തരഗമനം ചെയ്യേണ്ടതായി വരുമെന്നു പറയാം. എന്നാൽ നേരേ മറിച്ചു ചരരാശിയല്ലാതിരിക്കുകയും ശുഭയോഗവീക്ഷണങ്ങളോടു കൂടുകയും ചെയ്യുാൽ ഒരിക്കലും സ്വരാജ്യം വിട്ടുപോകയില്ലെന്നും പറയാം. ഏഴാമേടം ചരരാശിയും പാപയോഗവീക്ഷണങ്ങളുള്ളതുമാണെങ്കിൽ നിവൃത്തി വരുന്നതല്ലെന്നും, ചരേതരരാശിയും ഭാവാധിപശുഭഗ്രഹങ്ങളുടെ യോഗവീക്ഷണങ്ങളുള്ളതുമാണെങ്കിൽ നിവൃത്തി നിശ്ചയമായും വരുമെന്നും നിശ്ചയിക്കാം. നാലാമേടത്തിന്ന് അധിപതിയുടേയും ശുഭന്മാരുടേയും യോഗദൃഷ്ടികളുണ്ടാകിൽ ദേശാന്തരം പോയവൻ ഗ്രഹത്തിങ്കൽ വന്നു ചേൎന്നിരിക്കുന്നു എന്നു പറയാം. എന്നാൽ നാലാമേടത്ത് എത്ര ഗ്രഹങ്ങൾ നില്ക്കുന്നുവോ അത്ര ദിവസമായി പ്രവാസി മടങ്ങിവന്നിട്ട് എന്നു തീൎച്ചപ്പെടുത്താം. പ്രശ്നദിവസം മുതൽ എത്ര ദിവസം കഴിഞ്ഞാൽ ശുഭഗ്രഹങ്ങൾ നാലാമേടത്തു വരുന്നുവോ അത്ര ദിവസം കഴിഞ്ഞാൽ പ്രവാസി തിരിച്ചെത്തുമെന്നും പറയാം. 'ദൂരഗതസ്യാഗമനം' എന്നു മേലിൽ ഒരു യോഗം പറവാൻ ഭാവമുണ്ട്. ആ യോഗംകൂടെ ഉണ്ടെങ്കിൽ മാത്രമേ വരാൻ പോകുന്ന ഗ്രഹങ്ങളെക്കൊണ്ടുള്ള ലക്ഷണം പറയാവൂ. നാലാമേടം പാപഗ്രഹയുക്തമാണെങ്കിൽ പ്രവാസിയുടെ ഗൃഹഗമനം മുതലായ ഗൃഹത്തിങ്കലെ ശുഭാവസ്ഥകൾ വളരെ സന്ദിഗ്ദ്ധമാണെന്നുള്ള ലക്ഷണം പറയണം. ൮

ലഗ്നംതുടങ്ങി പന്ത്രണ്ടുഭാവങ്ങളിൽ ഓരോഭാവങ്ങളെക്കൊണ്ടും ആത്മാവുതുടങ്ങി ഓരോഭാവങ്ങൾക്കുള്ള ലക്ഷണങ്ങളേയും അതുകളുടെ ശുഭാശുഭങ്ങളേയും ചൊല്ലുന്നു:—

ആത്മാൎത്ഥസഹജബാന്ധവ.
തനയാരികളത്രനിധനാനിപുനഃ
ധൎമ്മക്രിയായനിൎഗ്ഗമ.
ഭാവാ ഹോരാദിഷു ക്രമാൽബുധൈസ്സദാജ്ഞേയാഃ.

ആത്മാവ്, അൎത്ഥം, സഹോദരൻ, ബന്ധു, പുത്രൻ, ശത്രു, ഭാൎയ്യ, മരണം, ധൎമ്മം, പ്രവൃത്തി, ആയം, വ്യയം ഇങ്ങിനെ ലഗ്നാദി പന്ത്രണ്ടുരാശികൊണ്ടും ഒാരോ രാശിയുടെ ഭാവഗുണങ്ങളെ ബുദ്ധിമാന്മാർ അറിയണം. ന

യോ യോ ഭാവഃ സ്വാമിദൃഷ്ടോ യുതോ വാ
സൌമ്യൈൎവ്വാ സ്യാത്തസ്യ തസ്യാഭിവൃദ്ധിഃ
പാപൈരേവം തസ്യ ഭാവസ്യ ഹാനി-
ൎന്നിൎദ്ദേഷ്ടവ്യാ പ്രശ്നതോ ജന്മതോ വാ. ൪

ഏതേതു ഭാവങ്ങൾ അതാതു രാശിയുടെ അധിപന്മാരോടുകൂടുകയോ അവരുടെ ദൃഷ്ടിയുണ്ടാവുകയോ സൌമ്യഗ്രഹങ്ങളുടെ യോഗദൃഷ്ടികളോടു കൂടുകയോ ചെയ്താൽ അതാതു ഭാവങ്ങൾക്ക് — ആത്മാൎത്ഥാദികൾക്ക് — അഭിവൃദ്ധിയുണ്ടാകും. പാപന്മാരുടെ യോഗദൃഷ്ടികളുണ്ടായാൽ ഭാവത്തിന്നു നാശവും വരും. ഈ ലക്ഷണം പ്രശ്നത്തിങ്കലും ജാതകത്തിലും ഒരുപോലെ പറയേണ്ടതാകുന്നു. എന്നാൽ ഷഷ്ഠാഷ്ടമവ്യയങ്ങളിൽ വിപരീതമെന്നുണ്ട്. ആറാമേടത്തു പാപൻ നിന്നാൽ ശത്രുവൎദ്ധനം. ശുഭൻ നിന്നാൽ ശത്രുനാശം. അഷ്ടമം പാപയോഗമുള്ളതാണെങ്കിൽ മരണവും ശുഭയോഗമുള്ളതാണെങ്കിൽ ദീൎഘായുസ്സും ഫലം. വ്യയസ്ഥാനം ശുഭസംയുക്തമാണെന്നുവരികിൽ വ്യയഹാനിയും പാപയുക്തമായാൽ വ്യയവും ഫലം. ശത്രുമരണവ്യയങ്ങളുടെ നാശമാണെല്ലൊ സകലൎക്കും ഇഷ്ടം; അതിനാൽ ആ ഭാവങ്ങളിൽ നില്ക്കുന്ന ശുഭന്മാർ തന്നാശത്തെ ചെയ്യുന്നതാകുന്നു. ൪

ഗ്രഹങ്ങളുടെ ശുഭാശുഭവ്യവസ്ഥയെ പറയുന്നു:—

ക്ഷീണേന്ദ്വർക്കമഹീസുതാർക്കതനയാഃ
പാപാഃ ബുധസ്തൈര്യുതഃ ൫

ക്ഷീണനായ ചന്ദ്രൻ, (=വെളുത്ത അഷ്ടമിയുടെ ഉത്തരാർദ്ധം തുടങ്ങി കറുത്ത അഷ്ടമിയുടെ പൂർവ്വാർദ്ധംവരെ ചന്ദ്രൻ പ്രബലൻ; മററദിവസങ്ങളിൽ ക്ഷീണൻ, കൃഷ്ണപക്ഷത്തിലെ ചതുർദ്ദശി അമാവാസി ഈ ദിവസങ്ങളിൽ മാത്രമേ ചന്ദ്രനു ക്ഷീണത്വമുള്ളൂ എന്നാകുന്നു യവനന്മാരുടെ അഭിപ്രായം) സൂര്യൻ, കുജൻ, ശനി ഇവർ പാപന്മാരും ഇവരോടുകൂടിയ ബുധനും പാപനാകുന്നു. രാഹുകേതുക്കളും പാപന്മാർ തന്നെ. മററ ഗ്രഹങ്ങൾ—ക്ഷീണനല്ലാത്ത ചന്ദ്രൻ, പാപയോഗമില്ലാത്ത ബുധൻ, ഗുരു, ശുക്രൻ— ശുഭന്മാരാകുന്നു. ൫

ഗ്രഹങ്ങളുടെ ദൃഷ്ടിഭേദത്തെ പറയുന്നു:—

സഹജദശമൌത്രികോണം ചതുരശ്രം സപ്തമഞ്ച പശ്യന്തി
പാദം ദലം ത്രിപാദം സംപൂർണ്ണഞ്ച ഗ്രഹാഃ ക്രമശഃ ൬

എല്ലാഗ്രഹങ്ങളും അവരവർ നില്ക്കുന്ന രാശിയുടെ മൂന്ന്, പത്ത് ഈ രാശികളെ സ്വന്തദൃഷ്ടിയുടെ നാലിലൊരു ഭാഗംകൊണ്ടു നോക്കുന്നു. അഞ്ച്, ഒമ്പത് ഈ ഭാവങ്ങളെ പകുതി നോക്കുന്നു. നാലാമേടം, അഷ്ടമം ഈ സ്ഥാനങ്ങളെ മൂന്നിൽ ഒരു ഭാഗംകൊണ്ടു നോക്കുന്നു. ഏഴാമേടത്തെ പരിപൂർണ്ണമായി നോക്കുന്നു.

പ്രശ്നസമയംകൊണ്ടു ലാഭാലാഭങ്ങളെ അറിവാൻ പറയുന്നു:—

സൌമ്യേ വിലഗ്നേ യദി വാസ്യ വർഗ്ഗേ
ശീർഷോദയേ സിദ്ധിമുപൈതി കാര്യം
അതോ വിപര്യാസമസിദ്ധിഹേതുഃ
കൃച്ഛ്രേണ സംസിദ്ധികരം വിമിശ്രം. ൭

ശുഭഗ്രഹം ലഗ്നത്തിൽ നില്ക്കുകയോ ശുഭൻെറ ഹോരാദ്രേക്കാണനവാംശകാദിവർഗ്ഗം ലഗ്നത്തിൽ വരികയോ

ലഗ്നം ശീർഷോദയരാശിയായി വരികയോ ചെയ്താൽ പ്രഷ്ടാവിന്നു സകല കാൎയ്യങ്ങളും സാധിക്കുമെന്നു പറയാം. ഇതിന്നു വിപരീതമായ ലക്ഷണം — ലഗ്നത്തിൽ പാപയോഗമോ പാപവൎഗ്ഗയോഗമോ ഉണ്ടായാൽ — കണ്ടാൽ കാൎയ്യസിദ്ധി അസാദ്ധ്യമെന്നു തന്നെ പറയാം. എന്നാൽ മേൽപറഞ്ഞതുകൾ ഇടകലൎന്നു വന്നാൽ പണിപ്പെട്ടു കാൎയ്യസിദ്ധിയുണ്ടാകുമെന്നു പറയണം. പക്ഷെ അവിടെ ശുഭനോ പാപനോ ബലവാനെന്നും മററും നല്ലവണ്ണം ആലോചിച്ചു പറയുകയും വേണം. ൧

നഷ്ടമായ ദ്രവ്യത്തിന്റെ ലാഭലക്ഷണം പറയുന്നു:—

ഹോരാസ്ഥിതഃ പൂൎണ്ണതനുഃ ശശാങ്കോ
ജീവേന ദൃഷ്ടോ യദി വാ സിതേന
ക്ഷിപ്രം പ്രനഷ്ടസ്യ കരോതി സിദ്ധിം
ലാഭോപയാതോ ബലവാൻ ശുഭശ്ച. ൨

പൂൎണ്ണചന്ദ്രൻ ലഗ്നത്തിങ്കൽ നില്ക്കുകയും ആ ചന്ദ്രനെ വ്യാഴമോ ശുക്രനോ നോക്കുകയും ചെയ്താൽ ചോരന്മാരാൽ അപഹൃതമോ കൈമോശം വന്നുപോയതോ ആയ ദ്രവ്യം ഉടനെ കിട്ടുന്നതാകുന്നു. പതിനൊന്നാമേടത്തു മററു ശുഭഗ്രഹം ബലവാനായിട്ടുനിന്നാലും മേൽപ്രകാരം നഷ്ടദ്രവ്യലാഭമുണ്ടാകുമെന്നു പറയാം. ൨

നഷ്ടമായ ധനം ഇന്നതാണെന്നറിയുവാൻ പറയുന്നു—

സ്വാംശോ വിലഗ്നേ യദി വാ ത്രികോണേ
സ്വാംശേ സ്ഥിതഃ പശ്യതി ധാതുചിന്താം
പരാംശകസ്ഥശ്ച കരോതി ജീവം
മൂലം പരാംശോപഗതഃ പരാംശം. ൩

ഏതെങ്കിലുമൊരു ഗ്രഹത്തിന്റെ അംശകം ലഗ്നത്തിൽ വരികയും ആ ഗ്രഹം സ്വാംശത്തിങ്കൽനിന്നു ആ ലഗ്നത്തെ നോക്കുകയും ചെയ്താൽ അപ്പോൾ നഷ്ടമായതു ധാതു (=സ്വൎണ്ണാദി) വാണെന്നും, ലഗ്നത്തിൽ അംശകം

